# കേരളകൗമുദി

1992 ആഗസ്റ്റ് 11 1167 കർക്കടകം 27 ചൊവ്വ




## ബാർസിലോണയിൽനിന്ന് ദുഃഖത്തോടെ

ലോകത്തിന് കായിക കലാലഹരിയുടെ പതിനാ[illegible] ദിനരാത്രങ്ങൾ സമ്മാനിച്ചശേഷം ബാർസിലോണയിൽ ഒളിമ്പിക്സിൻെറ കൊടിയിറങ്ങി. 45 സ്വർണ്ണം ഉൾപ്പെടെ 112 മെഡൽ വാരിക്കൂട്ടിയ കോമൺവെൽത്ത് ഒഫ് ഇൻഡിപ്പെൻഡൻഡ് സ്റ്റേറ്റ്സ് (സി.ഐ.എസ്) സുവർണ്ണപ്രഭയോടെ ഒന്നാംസ്ഥാനത്തു നിലയുറപ്പിച്ചു. 37 സ്വർണ്ണവും 34 വെള്ളിയും 37 വെങ്കലവും നേടിയ അമേരിക്ക രണ്ടാം സ്ഥാനവും 33 സ്വർണ്ണവുമടക്കം 82 മെഡലുകൾ സ്വന്തമാക്കിയ ജർമ്മനി മൂന്നാംസ്ഥാനവും നേടി. ഏഷ്യൻ കായികശക്തിയായ ചൈനയ്ക്കും ബാർസിലോണ നേട്ടത്തിൻെറ വേദിയായി. കഴിഞ്ഞ ഒളിമ്പിക്സിൽ അഞ്ചു സ്വർണ്ണം മാത്രം നേടിയ ചൈന ഇത്തവണ തങ്ങളുടെ സ്വർണ്ണമെഡലുകളുടെ എണ്ണം 16 ആയി വർദ്ധിപ്പിച്ചു.

ഛിന്നഭിന്നമായിപ്പോയ സോവിയറ്റ് യൂണിയൻെറ അസ്ഥിപഞ്ജരമായിരുന്നു ബാർസിലോണയിലെത്തിയ സി.ഐ.എസ് ടീം. സോവിയറ്റ് യൂണിയൻെറ ശിഥിലീകരണം കായികരംഗത്തും പ്രതിഫലിക്കുമെന്ന മുൻവിധിയൊക്കെ കാറ്റിൽ പറന്നുപോയി. ട്രാക്കിലും ഫീൽഡിലും ബോക്സിംഗ് റിംഗിലുമൊക്കെ കറുത്ത വർണ്ണം നിറഞ്ഞുനിന്നു. ഇന്ത്യയുടെ മറ്റൊരു മെഡൽ പ്രതീക്ഷ. ക്വാർട്ടർ ഫൈനലിലെത്താതെ ലിംബാറാം പുറത്തായി. അത്‌ലറ്റിക്സിലെ ഇന്ത്യൻ പ്രതിനിധികളായിരുന്നു ഷൈനി വിത്സനും ബഹാദൂർ പ്രസാദും. ഇരുവരും ഹീറ്റ്സിൽത്തന്നെ പുറംതള്ളപ്പെട്ടു. ഷൈനി വിത്സന് 800 മീറ്ററിൽ ദേശീയ റെക്കാഡ് കുറിച്ചിട്ടും ഹീറ്റ്സിൽ നാലാമതായി ഫിനിഷ് ചെയ്യാനേ കഴിഞ്ഞുള്ളൂ. ലോക റെക്കാഡുകളും നമ്മളുമായി എന്തകലമാണുള്ളത്.

ബാർസിലോണയിൽ പോയ നമ്മുടെ താരങ്ങൾ മടങ്ങിയെത്തുംമുമ്പ് ഇന്ത്യയിൽ വിമർശനങ്ങളുടെ വെടിയൊച്ച കേട്ടുതുടങ്ങി. ഇന്ത്യയുടെ ദയനീയമായ പ്രകടനത്തിൽ രോഷം പൂണ്ട ജനപ്രതിനിധികൾ ലോക്സഭയിൽ ബഹളംവച്ചു. സഭയെ സാന്ത്വനപ്പെടുത്താൻ സ്പോർട്സ്മന്ത്രി മമത ബാനർജി മുന്നോട്ടുവച്ച നിർദ്ദേശം രസാവഹമാണ്. സഭ അനുവദിക്കുകയാണെങ്കിൽ വിദേശ മീറ്റുകളിൽ കുറെനാളത്തേക്ക് നാം ടീമുകളെ അയയ്ക്കേണ്ടെന്നുവയ്ക്കാമെന്ന് അവർ പറഞ്ഞു. സ്പോർട്സ് മന്ത്രിയെപ്പോലെ ഉത്തരവാദപ്പെട്ട സ്ഥാനത്തിരിക്കുന്നവർ ഇത്തരം അബദ്ധങ്ങൾ എഴുന്നള്ളിക്കുന്നത് ഖേദകരമാണ്.

നമ്മുടെ കളിക്കാരെ വിദേശ മത്സരങ്ങൾക്ക് അയയ്ക്കാതി

ശാസ്ത്രലോകം

കോന്നിയൂർ നരേന്ദ്രനാഥ്

# അക്കേഷ്യയും യൂക്കാലിയും മതിയോ?

നമ്മുടെ വനംവകുപ്പിൻെറ ആഭിമുഖ്യത്തിലുള്ള സാമൂഹ്യ വനപദ്ധതി ഒരു നല്ല ആശയത്തിൻെറ പ്രത്യക്ഷമായ തെളിവാണ്. വെളിമ്പ്രദേശങ്ങളായി വെറുതെ കിടക്കുന്ന സ്ഥലങ്ങളിലും നിരത്തുവക്കിൽ ഒഴിഞ്ഞു കിടക്കുന്ന പുറമ്പോക്കുകളിലും ധാരാളം മരങ്ങൾ വളർന്നു നിൽക്കുന്നത് മനോഹരമായ കാഴ്ച തന്നെ. മൊട്ടക്കുന്നുകൾക്ക് പകരം മരങ്ങൾ പൊതിയുന്ന മേഖലകൾ കാണാറാകുന്നത് ഐശ്വര്യത്തിൻെറ ലക്ഷണവുമാണ്.

പക്ഷേ, എല്ലാ പദ്ധതികളിലും കടന്നുകൂടാറുള്ള ഔചിത്യമില്ലായ്മ ഇതിലും ധാരാളമുണ്ട്. ആരെയോ ബോദ്ധ്യപ്പെടുത്താനായി, കണക്കിൻെറ കാര്യത്തിനായി മാത്രം, മരങ്ങൾ നട്ട് നാടു നന്നാക്കുന്ന ഏർപ്പാട് നമ്മെ എങ്ങും എത്തിക്കുകയില്ല. പൊരുൾ മറന്ന് പുറംപൂച്ചു കൊണ്ടു തൃപ്തിപ്പെടുന്നത് ആത്മവഞ്ചനതന്നെ.

നമ്മുടെ വനങ്ങളിൽ മാത്രമല്ല, നാട്ടിൻപുറങ്ങളിലും ധാരാളം വളർന്നു നിന്നിരുന്ന എത്രയെത്ര വന്യവൃക്ഷ ജാതികൾ ഇന്ന് ക്ഷയിച്ചിരിക്കുന്നു; പലതും അപ്രത്യക്ഷമായിട്ടുമുണ്ട്. പുന്നയും പൂമരുതും മരുതും മരോട്ടിയും വേങ്ങയും വെണ്ടേക്കും മുള്ളുവേങ്ങയും ഉതിയും കാഞ്ഞിരവും പേഴും ആലന്തയുമൊക്കെ എത്രയാണ് ക്ഷയിച്ചിരിക്കുന്നത്! വൻവൃക്ഷങ്ങളായി വിരാജിച്ചിരുന്ന പുളിച്ചിമാവും വരിക്കമാവും ചക്കരമാവുമൊക്കെ പോയി. കണക്കില്ലാതെ കാവിനിറമുള്ള പഴുത്തചക്കകൾ ധരിച്ചിരുന്ന ഊക്കൻ ആഞ്ഞിലിയും അതിൽ ആയിരക്കണക്കിന് പറന്നു പറ്റിയിരുന്ന പല ജാതി പറവകളും നാട്ടിൻപുറത്തുകാർക്ക് ഇന്ന് മധുരമായ ഒരു ഓർമ്മമാത്രമായില്ലേ? മാമ്പഴക്കാലമാകുമ്പോൾ ചക്കരമാവിൻ ചുവട്ടിലേക്ക് പാഞ്ഞ്, വീഴുന്ന പഴം പെറുക്കാൻ മത്സരിക്കുന്ന ബാല്യാനുഭവങ്ങൾ നഷ്ടപ്പെട്ടവരാണ് ഇന്നത്തെ ബാലികാബാലന്മാർ! വരിക്കമാങ്ങയുടെ മധുരവും പുളിച്ചിയുടെ പുളിയും അവർക്ക് തികച്ചും അന്യമാണ്. വലിയ മാവുകളുടെ കാലം ഇനി ഇവിടെ വരില്ല. തറപറ്റി വളരുന്ന മൂവാണ്ടനും ഒട്ടുമാവും മൽഗോവയും മാത്രമേ പ്രായോഗിക പ്രവീണരായ കേരളീയർ നട്ടുവളർത്തുകയുള്ളൂ; അങ്ങനെ ചെയ്യാനാണ് സർക്കാരും പ്രചരണം നടത്തുന്നത്. ആദായവും സൗകര്യവും അതാണെന്നത്രേ നിലപാട്. ഒരു കുട്ടി പറഞ്ഞതുപോലെ, ഇന്ന് മാങ്ങ, "ചന്തയിൽ നിന്നുവാങ്ങുന്ന ഒരു പച്ചക്കറി" മാത്രം!

ഇങ്ങനെ നോക്കിയാൽ എത്ര നാടൻ വൃക്ഷവർഗ്ഗങ്ങളാണ് ഇവിടെയുണ്ടായ പുരോഗതിയുടെ രക്തസാക്ഷികളായി, നാടു നീങ്ങിയിട്ടുള്ളത്! ഇവയുടെ കുലം പരിരക്ഷിക്കാനെങ്കിലും നമ്മുടെ സാമൂഹ്യവന പദ്ധതിയിൽ ശ്രദ്ധിക്കേണ്ടതല്ലേ? വിദേശങ്ങളിൽനിന്ന് വലിച്ച് ഇവിടെ കടത്തുന്ന അക്കേഷ്യയും യൂക്കാലിയും മഹാഗണിയും സഹായവിലയ്ക്ക് വിതരണം ചെയ്യുകമാത്രമാണോ ഈ പദ്ധതി? വിജയത്തിൻെറ ഭാഗമായി ഇവിടെ ചൂണ്ടിക്കാണിക്കാൻ, അവിടവിടെ തഴച്ചു വളരുന്ന അക്കേഷ്യയും മറ്റും മതിയോ? ഇതു കൊണ്ടുണ്ടാകുന്ന ആപത്തിനെപ്പറ്റി എത്ര പേർ ബോധവാന്മാരാണ്?

ഓരോ ജാതി വൃക്ഷവും തനതായ പരിസ്ഥിതിയിലൂടെ പരിണമിച്ചു വർദ്ധിച്ചിട്ടുള്ളതാണ്. ഓരോ വ്യക്തിക്കും തനതായ അഭിരുചിയും ശീലവും മനോഭാവവും സ്വഭാവവുമുള്ളതുപോലെ ഓരോ വൃക്ഷ ജാതിക്കും അതതിൻെറ മാത്രമായ അവസ്ഥയുണ്ട്. ഇങ്ങനെയുള്ള ആയിരക്കണക്കിന് സസ്യജാതികൾ സമന്വയം സാധിച്ചു പരിണാമപ്പെടുത്തിയിട്ടുള്ള ഘടന, ധർമ്മം, ഇവയാൽ പ്രത്യേകതയും സ്വയം വളർച്ചയും ഉല്പാദനശക്തിയുമുള്ള ഒറ്റ ഘടകമായ ചൈതന്യ വസ്തുവാണ് വനം. തികച്ചും ഭിന്നമായ സാഹചര്യത്തിൽനിന്നുവരുന്ന ഒരാൾക്ക് പുതിയ ചുറ്റുപാടിൽ സമന്വയം സാധിക്കാൻ വിഷമിക്കേണ്ടിവരാറുണ്ടല്ലോ. ഇതു പോലെ തന്നെയാണ് വിദേശികളായ സസ്യങ്ങളുടെ അവസ്ഥയും. വിദേശിയായ ഒരു വൃക്ഷത്തെ നട്ടു വളർത്തുമ്പോൾ വനത്തിൻെറ സ്വാഭാവികമായ സാഹചര്യത്തിൽ അസ്വാരസ്യവും വിഘടനയും വന്നുചേരും. തദ്ദേശികളായവയെ തകർത്ത് താറുമാറാക്കും. കളകളായി നമ്മുടെ നാട്ടിൽ പടർന്നിരിക്കുന്ന മുന്നണിച്ചെടിയും വേലിപ്പരത്തിയും (പൂച്ചെടിയെന്നും പറയാറുണ്ട്) ആഫ്രിക്കൻ പായലുമൊക്കെ പരമമായ ഉദാഹരണങ്ങളാണ്. ആസ്ട്രേലിയ, ന്യൂസിലണ്ട് തുടങ്ങിയ ഭൂപ്രദേശങ്ങളിൽ, കടത്തിക്കൊണ്ടുചെന്ന സസ്യജാതികൾ വരുത്തിയ വിപത്തുകളുടെ കഥകൾ എത്രയാണ്!

വൃക്ഷങ്ങളെക്കുറിച്ചും അവയ്ക്ക് ഓരോന്നിനുമുള്ള തനതായ പരിസ്ഥിതിയെ സംബന്ധിച്ചും വിപുലമായ വിജ്ഞാനമുള്ള ഡോ: മിയാവാകി അകിറയെന്ന (Dr: Miyawaki Akira) ജാപ്പനീസ് വിദഗ്ദ്ധൻെറ അഭിപ്രായം പ്രത്യേകം ശ്രദ്ധേയമാണ്; പ്രസക്തമാണ്. ലോകത്തെമ്പാടും അംഗീകാരമുള്ള ആധികാരികത്വവും അദ്ദേഹത്തിനുണ്ട്. യോക്കോഹാമ സർവകലാശാലയിലെ പ്രൊഫസറുമാണ്. പരിസ്ഥിതി പരിരക്ഷയെ സംബന്ധിക്കുന്ന കാര്യങ്ങളിൽ അസാമാന്യ പ്രാവീണ്യവും പ്രായോഗിക പരിജ്ഞാനവുമുള്ളവർക്ക്, രണ്ടു കൊല്ലത്തിലൊരിക്കൽ കൊടുക്കുന്ന, ഒരു പ്രശസ്തമായ സമ്മാനം ജർമ്മനിയിൽനിന്ന് 1991 ൽ അദ്ദേഹം നേടുകയുണ്ടായി.

വനപുനരുജ്ജീവന വിഷയത്തിൽ അഗാധമായ അറിവുള്ള അദ്ദേഹം 1970 മുതൽ ജപ്പാനിലെ വനങ്ങൾ വർദ്ധിപ്പിക്കാനുള്ള പദ്ധതികളിൽ പങ്കാളിയും നേതാവുമായി പ്രവർത്തിച്ചുവരുന്നു. വനംവച്ചു പിടിപ്പിക്കാൻ മുന്നൂറിലധികം വർഷം വേണ്ടിവരുമെന്ന് അന്യർ അഭിപ്രായപ്പെട്ടിട്ടുള്ള പ്രദേശങ്ങൾ കുറച്ചുകാലം കൊണ്ട് വനനിബിഡമാക്കാൻ സാധിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ ഉത്സാഹത്താൽ 220 വനമേഖലകൾ, ജപ്പാൻ ദ്വീപസമൂഹങ്ങളിൽ ഇന്ന് കാണാൻ ഇടയായിരിക്കുന്നു. തെക്കു കിഴക്കൻ ഏഷ്യയിലെ, നഷ്ടപ്പെട്ട വനപ്രദേശങ്ങൾ ഉത്തേജിപ്പിക്കാനും വനനാശം തടയാനും ഉള്ള പദ്ധതികൾ പലതിലും അദ്ദേഹം പങ്കെടുക്കുന്നുണ്ട്. മലേഷ്യ, തായ്‌ലണ്ട് എന്നിവിടങ്ങൾ ഉദാഹരണങ്ങളത്രേ.

> **വി**ദേശങ്ങളിൽനിന്ന് ഇവിടെ കടത്തുന്ന അക്കേഷ്യയും യൂക്കാലിയും മഹാഗണിയും സഹായവിലയ്ക്ക് വിതരണംചെയ്യുക മാത്രമാണോ സാമൂഹ്യ വനപദ്ധതി? വിജയത്തിൻെറ ഭാഗമായി ചൂണ്ടിക്കാണിക്കാൻ അവിടവിടെ തഴച്ചുവളരുന്ന അക്കേഷ്യയും മറ്റും മതിയോ?

ഗവേഷണ നിഗമനങ്ങളിലൂടെയും അനുഭവജ്ഞാനത്തിലൂടെയും അദ്ദേഹം പറയുന്ന കാര്യങ്ങൾ നമുക്ക് വളരെ പ്രസക്തിയുള്ളവയത്രേ. "നാടൻ വനങ്ങളിൽ നാടൻ മരങ്ങൾ മാത്രം മതി. ഒരു വനത്തിൽ വന്നുചേരുന്ന വിദേശവൃക്ഷങ്ങൾ ദീർഘകാലത്തിലൂടെ അവിടെ പരിണാമപ്പെട്ടിട്ടുള്ള പരിസ്ഥിതിയെ പാടെ തകർക്കും. ക്രമേണ നാടൻവനം മരിക്കും. നേരെമറിച്ച് തദ്ദേശികളായ മരങ്ങൾ വച്ചുപിടിപ്പിച്ചാൽ സ്വാഭാവികമായിട്ടുള്ള സാഹചര്യം വീണ്ടെടുക്കുകയാണ് ഉണ്ടാകുക. വൃക്ഷങ്ങൾ വളരുകമാത്രമല്ല അവിടെ രൂപം കൊള്ളുന്ന വനത്തിന് നവചൈതന്യം കൊടുക്കുകയും ചെയ്യും"–ശ്രദ്ധേയമായ ഈ നിർദ്ദേശം നമ്മുടെ വിദഗ്ദ്ധന്മാർ സ്വീകരിച്ചാൽ, ഇവിടെയുണ്ടായിരിക്കുന്ന "സസ്യപ്രതിസന്ധി" ഏറക്കുറെയില്ലാതാകുമെന്നു തീർച്ചയാണ്. അദ്ദേഹം തുടരുന്നു: "പരിസ്ഥിതി നാശത്തെക്കുറിച്ച് മുന്നറിയിപ്പ് നൽകി തൃപ്തിപ്പെടേണ്ട കാലം കഴിഞ്ഞു. കൈക്കോട്ടുമായി മണ്ണിലേക്കിറങ്ങി ഇനി പ്രവർത്തിക്കണം. അതിന് സമയമായി." പക്ഷേ, "വാചക കൃഷി" വിദഗ്ദ്ധന്മാരായ നമ്മുടെ വിദ്വാന്മാർ ഇത് ശ്രദ്ധിക്കുമെന്ന് തോന്നുന്നില്ല.

## പുരാതത്വ വിജ്ഞാനത്തിൽ പുതിയ പാതകൾ

വിശാലമായ മാനവവിജ്ഞാനത്തിൻെറ–ആന്ത്രപ്പോളജിയുടെ–ഒരു മേഖലയാണ് പുരാതത്വവിജ്ഞാനം–ആർക്കിയോളജി. മനുഷ്യപുരോഗതിയുടെ ചരിത്രം വസ്തുനിഷ്ഠമായി അവതരിപ്പിക്കുകയാണ് അതിൻെറ ലക്ഷ്യം. കഴിഞ്ഞകാലത്തെ കഥകൾ കാണിക്കുന്ന എന്തെല്ലാം വസ്തുക്കളാണ് ഒളിഞ്ഞും തെളിഞ്ഞും നമ്മുടെ ചുറ്റുമുള്ളത്! പക്ഷേ, അവയെ അത്തരത്തിൽ കാണാനും ശേഖരിക്കാനും വ്യാഖ്യാനിക്കാനും പ്രത്യേകവൈഭവം നേടേണ്ടതുണ്ട്. ഐതിഹ്യങ്ങൾ, സ്ഥലപുരാണങ്ങൾ, നാടോടിക്കഥകൾ, വിശ്വാസങ്ങൾ തുടങ്ങിയവ പലപ്പോഴും യാഥാർത്ഥ്യങ്ങളിലേക്കെത്താനുള്ള ഒറ്റയടിപ്പാതകൾ തീർക്കാറുമുണ്ട്.

ചരിത്ര പുനർനിർമ്മിതി നടത്താൻ ഇന്ന് വിജ്ഞാനികൾ അത്യന്താധുനികങ്ങളായ സാങ്കേതിക സജ്ജീകരണങ്ങളെ കുറച്ചൊന്നുമല്ല ഉപയോഗിക്കുന്നത്. വസ്തുനിഷ്ഠങ്ങളായ പഠനങ്ങൾക്കും നിഗമനങ്ങൾക്ക് ആഴവും പരപ്പും അധികമാക്കാൻ അവ ഉതകുന്നുമുണ്ട്.

റിമോട്ട് സെൻസിംഗ്–എന്ന സാങ്കേതികവിദ്യയെക്കുറിച്ച് മുമ്പൊരിക്കൽ ഈ പംക്തിയിൽ പരാമർശിച്ചിരുന്നു. ഇന്ന് പുരാതത്വ വിജ്ഞാനത്തിനും ഇത് സഹായിയായിത്തീർന്നിട്ടുണ്ട്. അമേരിക്കൻ ഐക്യനാടുകളുടെ നാസ [Nasa] എന്നറിയപ്പെടുന്ന ബഹിരാകാശ പദ്ധതി സ്ഥാപനത്തിലെ ടോം സെവർ [Tom Sever] ആണ് ഇതിനുള്ള തുടക്കമിട്ടതെന്നു പറയാം. 1982 ഏപ്രിലിലാണ് അതുണ്ടായത്. ന്യൂമെക്സിക്കോയുടെ വടക്കുപടിഞ്ഞാറൻ ഭാഗത്തുള്ള ചാക്കോ കൊല്ലിയുടെ [Canyon] മുകളിൽ പറത്തിയ ജെറ്റ് വിമാനത്തിൽ "തീമാറ്റ് മാപ്പർ സിമുലേറ്റ"റും [TMS], തെർമ്മൽ ഇൻഫ്രാറെഡ് മൾട്ടിസ്പെക്ട്രൽ സ്കാനറും [TIMS] സ്ഥാപിച്ചാണത് സാധിച്ചത്. കൊല്ലി പ്രദേശത്ത് ബി.സി. 5500 വർഷംമുമ്പുള്ള സങ്കേതങ്ങളുടെ സ്ഥാനങ്ങൾ അതിലൂടെ മനസ്സിലായി. സങ്കേതങ്ങളും അവശിഷ്ടങ്ങളും അറിയാനിടവന്നു. സ്ഥലത്തെ വാനചിത്രം–മാപ്പ്–തയ്യാറാക്കാനും സൗകര്യമുണ്ടായി.

പുരാതത്വ വിജ്ഞാനപഠനങ്ങളിലെ ഒരു സുപ്രധാന നാഴികക്കല്ലാണിത്. മണ്ണിൽ മറഞ്ഞുകിടക്കുന്ന പഴയ മതിലുകൾ, ആവാസസ്ഥലങ്ങൾ, താവളങ്ങൾ, കൃഷിയിടങ്ങൾ, നിരത്തുകൾ എന്നിവയെ സംബന്ധിക്കുന്ന "ചിത്ര"ങ്ങളെടുക്കാനും സൗകര്യമുണ്ടായി: ചാക്കോ കൊല്ലിയിലെ പരീക്ഷണത്തിനുശേഷം കൂടുതൽ സങ്കീർണ്ണങ്ങളും കാര്യക്ഷമങ്ങളുമായ മറ്റുപകരണങ്ങൾ സംവിധാനം ചെയ്യാനും സാധിച്ചിരിക്കുന്നു.

റിമോട്ട് സെൻസിംഗ് വിദ്യ ഈ മേഖലയിൽ തികച്ചും പുതുമയുള്ള സംഗതി തന്നെ. ലാൻഡ് സാറ്റ് കൃത്രിമോപഗ്രഹത്തിലെ തീമാറ്റിക് മാപ്പറും [TM] മറ്റും ഇത് തെളിയിക്കുന്നു. 1984-ൽ വിക്ഷേപിച്ച കൃത്രിമോപഗ്രഹങ്ങളിലെ തീമാറ്റിക് മാപ്പർ, മനുഷ്യേന്ദ്രിയങ്ങൾക്കതീതമായ പ്രസരണങ്ങൾ മാത്രമല്ല, നമ്മുടെ കണ്ണുകൊണ്ട് കാണാവുന്നവയും നിർണ്ണയിക്കാൻ ശക്തിയുള്ളവയായിരുന്നു.

മൺവെട്ടികൊണ്ട് ഒരിക്കൽപ്പോലും വെട്ടാതെ, മണ്ണിൽ തൊടാതെ, അതിൻെറ അടിയിൽ ഒളിഞ്ഞു സ്ഥിതി ചെയ്യുന്ന പുരാതത്വ പ്രധാനങ്ങളായ വിഭവങ്ങളോടുകൂടിയ സങ്കേതങ്ങൾ നിർണ്ണയിക്കാൻ സാധിക്കുന്നു. അവിടെ എന്തൊക്കെ വസ്തുക്കൾ കിടക്കുന്നെന്നറിയാനും വിഷമമില്ല: ഇംഗ്ലണ്ടിൽ ലാൻചെസ്റ്ററിലെ പുരാതന റോമാ കോട്ടയും പരിസരവും ഈ വിധത്തിൽ പഠനവിഷയമാക്കിയിട്ടുണ്ട്.

കോളൊറാഡോ സർവകലാശാലയിലുള്ള പേസൺ ഷീറ്റ്സ് [Payson Sheets] എന്ന പുരാതത്വഗവേഷകൻ, കോസ്റ്ററിക്കയിലെ ടിലാറൻ പ്രദേശത്തുള്ള ഒരു പുരാതനകേന്ദ്രത്തെ സംബന്ധിക്കുന്ന ദുരൂഹതകൾ നീക്കാൻ വിവരങ്ങൾ സമ്പാദിച്ചത് ഈ പുതിയ പദ്ധതിയിലൂടെയാണ്.

മിനിസോട്ട സർവകലാശാലയിലെ ഒരു സംഘം ഗവേഷകർ യവനസിദ്ധ സംസ്കാരസങ്കേതങ്ങളിൽപ്പെടുന്ന പെലിപ്പൊന്നിസോസിലെ വെങ്കലയുഗം [Bronze age] സംസ്കാരാവശിഷ്ടങ്ങളുടെ [1700--1200 ബി.സി.] സ്ഥാനനിർണ്ണയത്തിനും മറ്റുമായി ഇതേ സാങ്കേതികസൗകര്യം സ്വീകരിച്ചിട്ടുണ്ട്. മുമ്പൊരിക്കലും ശ്രദ്ധയിൽ വന്നിട്ടില്ലാത്ത ചില സ്ഥാനങ്ങൾ പൈലോസിലും ഒളിമ്പിയയിലും 1990-ൽ ഇതേ മാർഗ്ഗത്തിലൂടെ കണ്ടെത്തി.

ആമസോൺ നദീമുഖപ്രദേശത്ത് വെള്ളപ്പൊക്കത്തിന് എന്നും വിധേയമാകുന്ന ഒരു മേഖലയുണ്ട്. അവിടെ അതിപുരാതനങ്ങളായ സങ്കേതങ്ങളുണ്ടെന്ന് വിശ്വസിച്ചുവന്നു. സത്യാവസ്ഥ ആരായാൻ കൊളംബിയ സർവകലാശാലയിലെ അന്നാ റൂസ്‌വെൽറ്റും കൂട്ടരും റിമോട്ട് സെൻസിംഗ് ആണ് ഉപയോഗപ്പെടുത്തിയത്. ഇൽഹാ ഡി മാരാജോ [Ilha de Marajo] എന്ന സ്ഥലം ആദ്യം സർവ്വേ ചെയ്തു. പിന്നെ പ്രസക്തങ്ങളായ പൗരാണികപ്രദേശം കണ്ടെത്താൻ ശ്രമം തുടങ്ങി. നാല്പത്തിയഞ്ചോളം സങ്കേതങ്ങളാണ് അവർക്ക് നിർണ്ണയിക്കാൻ സാധിച്ചത്!

1980-ൽ വികസിപ്പിച്ചെടുത്ത ജ്യോഗ്രഫിക് ഇൻഫർമേഷൻ സിസ്റ്റംസ് [GIS] എന്ന പദ്ധതിക്കും പുരാതത്വ വിജ്ഞാനികളുടെ അംഗീകാരവും ആദരവും സമ്പാദിക്കാൻ സാധിച്ചിരിക്കുന്നു. റിമോട്ട് സെൻസിംഗിനുള്ള സാങ്കേതികോപകരണങ്ങളിലൂടെ ശേഖരിക്കുന്ന ദത്തങ്ങൾ [data] കമ്പ്യൂട്ടറിൽ കടത്തി സ്ക്രീനിൽ ചിത്രങ്ങളായി കാണിക്കാനും ഇന്ന് വിഷമമില്ലാതായിട്ടുണ്ട്.

ഈ പുതിയ പദ്ധതി നമ്മുടെ രാജ്യത്ത് പ്രയോഗിച്ച് വസ്തുതകൾ ശേഖരിച്ചു തുടങ്ങിയതായിട്ട് അറിവില്ല. അജ്ഞാതങ്ങളായിട്ട് അവശേഷിക്കുന്ന എത്രയെത്ര പൗരാണികസങ്കേതങ്ങളാണിവിടെയുള്ളത്! അവയുടെ യാഥാർത്ഥ്യങ്ങൾ അറിയാനിടയാകുമ്പോൾ ഒരുപക്ഷേ, ഇവിടത്തെ പൗരാണിക സംസ്കാരചരിത്രത്തിൻെറ മുഖംതന്നെ മാറിയെന്നുവരാം. ആ നല്ലകാലം നമ്മുടെ നാട്ടിലും നേരത്തെ വന്നുചേരട്ടെ!.....